# ചെയർമാൻ

# മാവോ സേതുങ്ങ്

## ഭൂപരിഷ്ക്കരണപ്രചരണത്തിലെ "ഇടതുപക്ഷ" തെററുകൾ തിരുത്തുക

(ഫിബ്രവരി 11, 1948)



ചൈനാ പബ്ലിക്കേഷൻസ്
കല്ലായി റോഡ്
കോഴിക്കോട്-2, കേരളം.

CHAIRMAN MAO TSETUNG

# Correct THE "LEFT" ERRORS IN LAND REFORM PROPAGANDA



CHINA PUBLICATIONS

KALLAI ROAD,

CALICUT - 2, KERALA

# ഭൂപരിഷ്ക്കരണപ്രചരണത്തിലെ "ഇടതുപക്ഷ" തെററുകൾ തിരുത്തുക

(ഫിബ്രവരി 11, 1948)

[ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ കേന്ദ്രകമ്മിററിക്കുവേണ്ടി സഖാവ് മാവോ സേതുങ്ങ് തെയ്യാറാക്കിയ ഒരു ഉൾപ്പാർട്ടി നിർദ്ദേശമായിരുന്നു ഇതു്.]

കഴിഞ്ഞ കുറച്ചുമാസങ്ങളിൽ നമ്മുടെ വാർത്താവിതരണ ഏജൻസിയും പല സ്ഥലങ്ങളിലേയും ദിനപത്രങ്ങളും ''ഇടതുപക്ഷ'' വ്യതിയാനത്തിന്റെ തെററുകൾ ഉൾക്കൊള്ളുന്ന പല അനാരോഗ്യകരമായ റിപ്പോർട്ടുകളും ലേഖനങ്ങളും വകതിരിവോ വിശകലനമോ കൂടാതെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ചില ഉദാഹരണങ്ങൾ ഇവിടെ കൊടുക്കുന്നു.

1. ഫ്യൂഡൽ സമ്പ്രദായം ഇല്ലായ്മചെയ്യാൻ വേണ്ടി ദരിദ്രകർഷകരിലും കാർഷികത്തൊഴിലാളികളിലും ആശ്രയിക്കുന്നതും മദ്ധ്യകർഷകരുമായി ദൃഢമായൊന്നിക്കുന്നതുമായ ലൈൻ അവർ പ്രചരിപ്പിച്ചില്ല. പകരം ഏകപക്ഷീയമായി ഒരു ദരിദ്രകർഷക-കാർഷികത്തൊഴിലാളി ലൈൻ പ്രചരിപ്പിച്ചു. സാമ്രാജ്യത്വത്തിന്റേയും ഫ്യൂഡലിസത്തിന്റെയും ഉദ്യോഗസ്ഥ മേധാവിത്വമുതലാളിത്വത്തിന്റെയും ഭരണം മറിച്ചിടാനും, ഒരു ചൈനീസ് ജനകീയ റിപ്പബ്ലിക്കും ഒരു ജനകീയ ജനാധിപത്യ ഗവൺമെണ്ടും സ്ഥാപിക്കാനും വേണ്ടി തൊഴിലാളിവർഗ്ഗം എല്ലാ അദ്ധ്വാനിക്കുന്ന ജനങ്ങളുമായും മർദ്ദനത്തിന്നു വിധേയരായ മറ്റെല്ലാവരും, അതായത് ദേശീയ ബൂർഷ്വാസിയും ബുദ്ധിജീവികളും മറ്റു രാജ്യസ്നേഹികളും (ഭൂപരിഷ്കരണത്തെ എതിർക്കാത്ത ഉൽബുദ്ധരായ നാട്ടുപ്രമാണിമാരടക്കം) ആയും ഒന്നിക്കേണ്ടതാണെന്ന കാഴ്ചപ്പാട് അവർ പ്രചരിപ്പിച്ചില്ല. പകരം ദരിദ്രകർഷകരും കാർഷികത്തൊഴിലാളികളും രാജ്യത്തെ പിടിച്ചടക്കേണമെന്നും രാജ്യത്തെ ഭരിക്കേണ്ടതാണെന്നും അല്ലെങ്കിൽ ജനാധിപത്യ ഗവൺമെന്റ് കർഷകരുടെമാത്രം ഗവൺമെണ്ടായിരിക്കേണ്ടതാണെന്നും അത്ത



മല്ലെങ്കിൽ ജനാധിപത്യഗവൺമെന്റ് തൊഴിലാളികൾക്കും ദരിദ്ര കർഷകർക്കും കാർഷികത്തൊഴിലാളികൾക്കും പറയാനുള്ളത് മാത്രമെ ശ്രദ്ധിക്കാൻ പാടുള്ളുവെന്നും ഉള്ള കാഴ്ചപ്പാട് ഏകപക്ഷീയമായി പ്രചരിപ്പിക്കുകയും, അതേസമയം മദ്ധ്യമകർഷകരേയോ സ്വതന്ത്രരായ കൈവേലക്കാരേയോ ദേശീയ ബൂർഷ്വാസിയേയോ ബുദ്ധിജീവികളേയോ പറ്റി പരിപൂർണ്ണമൗനം ദീക്ഷിക്കുകയും ചെയ്തു. ഇത് തത്വത്തിന്റെ കാര്യത്തിലുള്ള ഒരു ഗുരുതരമായ തെറ്റാണ്. എങ്കിൽക്കൂടിയും ഇത്തരത്തിലുള്ള റിപ്പോർട്ടുകൾ നമ്മുടെ വാർത്താവിതരണ ഏജൻസിയും ദിനപത്രങ്ങളും പ്രക്ഷേപണ കേന്ദ്രങ്ങളും പ്രചരിപ്പിച്ചിട്ടുണ്ട്. മാത്രമോ, വിവിധ സ്ഥലങ്ങളിലുള്ള പാർട്ടികമ്മറ്റികളുടെ പ്രചരണവകുപ്പുകൾ ഈ തെറ്റുകളെപ്പറ്റി ഉയർന്ന നിലവാരങ്ങളിലേക്ക് റിപ്പോർട്ട് ചെയ്യുന്നതിൽ പരാജയപ്പെട്ടിട്ടുമുണ്ട്. കഴിഞ്ഞ കുറച്ചുമാസങ്ങളിൽ വ്യാപകമല്ലെങ്കിൽക്കൂടിയും ഇത്തരം പ്രചരണം ഒട്ടേറെ പതിവായിത്തന്നെ നടന്നിരുന്നു. ഇതിൻഫലമായി ശരിയായ നേതൃത്വആശയങ്ങളെ അതു് പ്രതിനിധീകരിച്ചേക്കുമെന്ന് വിശ്വസിച്ചു പോകുന്നതിലേക്ക് ജനങ്ങളെ വഴിതെറ്റിപ്പിക്കുന്ന ഒരു

കാലാവസ്ഥ സൃഷ്ടിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. വടക്കൻ ഷെൻസിയിലെ പ്രക്ഷേപണകേന്ദ്രം ചില ശരിയല്ലാത്ത ഇനങ്ങൾ പ്രക്ഷേപണം ചെയ്തുകാരണം ഇവ കേന്ദ്രക്കമ്മററിയാൽ അംഗീകരിക്കപ്പെട്ട കാഴ്ചപ്പാടുകളാണെന്ന് ജനങ്ങൾ തെററായി വിശ്വസിക്കുകപോലും ചെയ്തു.

2. പാർട്ടി സുദൃഢീകരണത്തിന്റെ പ്രശ്നത്തിന്മേൽ വർഗ്ഗോല്പത്തി കണക്കിലെടുക്കാത്തതിന്നെതിരായോ അല്ലെങ്കിൽ വർഗ്ഗോല്പത്തിമാത്രം കണക്കിലെടുക്കുന്നതിന്നെതിരായോ ഉള്ള ആവശ്യമായത്ര ഊർജ്ജിതമായ പ്രചരണം ചില പ്രദേശങ്ങളിൽ നടന്നിട്ടില്ലായിരുന്നു. മാത്രമല്ല വർഗ്ഗോല്പത്തിമാത്രം കണക്കിലെടുക്കാൻവേണ്ടി നിലകൊള്ളുന്ന തെററായ പ്രചരണം ഉണ്ടാവുകയും ചെയ്തിരുന്നു.

3. ഭൂപരിഷ്കരണത്തിന്റെ പ്രശ്നത്തിന്മേൽ ചില പ്രദേശങ്ങളിൽ ശങ്ക, എടുത്തുചാട്ടം എന്നിവരണ്ടിന്നും എതിരായ പ്രചരണം നല്ല രീതിയിൽ ഏറെറടുത്തിരുന്നു. പക്ഷെ പല പ്രദേശങ്ങളിലും എടുത്തുചാട്ടം പ്രോത്സാഹിപ്പിക്കപ്പെടുകയും അതിനെ പ്രകീർത്തിക്കുന്ന ലേഖനങ്ങൾ പ്രസി



ദ്ധീകരിക്കപ്പെടുകയും ചെയ്തിരുന്നു. നേതൃത്വവും ബഹുജനങ്ങളും തമ്മിലുള്ള ബന്ധത്തിന്റെ പ്രശ്നത്തിന്മേൽ ചില പ്രദേശങ്ങളിൽ കമാൻറിസം, ടെയ്‌ലിസം എന്നിവ രണ്ടിന്നും എതിരായി പ്രചരണം നടത്തുന്നതിൽ ശ്രദ്ധ ചെലുത്തുകയുണ്ടായി. പക്ഷെ പല പ്രദേശങ്ങളിലും ''എല്ലാകാര്യങ്ങളും അത് ബഹുജനങ്ങൾ എങ്ങിനെയാണോ ചെയ്തുതീർക്കാനാഗ്രഹിക്കുന്നത് അങ്ങിനെ ചെയ്യുക'' എന്നതിന്മേൽ തെററായ ഊന്നൽ കൊടുക്കുകയും ബഹുജനങ്ങൾക്കിടയിൽ നിലനില്ക്കുന്ന തെററായ കാഴ്ചപ്പാടുകളെ പൊറുപ്പിച്ചു പോരികയും ചെയ്യുകയുണ്ടായി. ബഹുജനങ്ങൾക്ക് പകരം കുറച്ചുചില വ്യക്തികൾ മാത്രം പുലർത്തിപ്പോന്ന തെററായ കാഴ്ചപ്പാടുകൾപോലും വിമർശനമൊട്ടും കൂടാതെ അംഗീകരിക്കപ്പെടുകയും ചെയ്തു. ഇത് പാർട്ടിയുടെ നേതൃത്വപങ്കിന്റെ നിഷേധമാണ്. ടെയ്‌ലിസത്തെ പ്രോത്സാഹിപ്പിക്കലാണ്.

4. വ്യവസായത്തേയും വാണിജ്യത്തേയും തൊഴിലാളിവർഗ്ഗ പ്രസ്ഥാനത്തേയും ബാധിക്കുന്ന നയങ്ങളെ സംബന്ധിച്ചിടത്തോളം ചില വിമോ

ചിത പ്രദേശങ്ങളിൽ നിലനിന്നിരുന്ന ഗുരുതരമായ ''ഇടതുപക്ഷ'' വ്യതിയാനങ്ങൾ ഒന്നുകിൽ പ്രകീർത്തിക്കപ്പെടുകയോ അല്ലെങ്കിൽ അവഗണിക്കപ്പെടുകയോ ഉണ്ടായി.

നമുക്കു സമാഹരിക്കാം. കഴിഞ്ഞ കുറച്ചു മാസങ്ങളിലെ നമ്മുടെ പ്രചരണ പ്രവർത്തനം യുദ്ധം, ഭൂപരിഷ്കരണം, പാർട്ടീസുദൃഢീകരണം, ഉല്പാദനം, യുദ്ധമുന്നണിക്കുള്ള പിന്തുണ എന്നീ വമ്പിച്ച സമരങ്ങളെ തികച്ചും ശരിയായി പ്രതിഫലിപ്പിക്കുകയും അവയ്ക്കു മാർഗ്ഗനിർദ്ദേശം നൽകുകയും ചെയ്തിട്ടുണ്ട്. മാത്രമല്ല അവയുടെ വമ്പിച്ചനേട്ടങ്ങൾക്ക് സംഭാവനകൾ നൽകിയിട്ടുമുണ്ട്. നമ്മുടെ പ്രചരണ പ്രവർത്തനത്തിന്റെ സുപ്രധാനവശം ഇതാണ്. ഇതു് നാം എല്ലാററിലുമൊന്നാമതായി സമ്മതിക്കണം. പക്ഷെ അതേ സമയം ചില തെററുകളും കുറവുകളും നമ്മുടെ ശ്രദ്ധയിൽപ്പെടുകയും വേണം. ഇവയാണെങ്കിൽ അതിർകടന്ന ഇടത് സ്വഭാവത്തോടുകൂടിയതാണ്. ഇതിൽ ചിലതു് മാർക്സിസം-ലെനിനിസത്തിന്റെ തത്വങ്ങൾക്കും നിലപാടിനും തികച്ചും കടകവിരുദ്ധമായിപ്പോകുന്നവയും കേന്ദ്രക്കമ്മിററിയുടെ ലൈനിൽ നിന്നു് പൂർണ്ണ



മായും വേറിട്ടു നില്ക്കുന്നവയുമാണ്. കേന്ദ്രക്കമ്മിററിയുടെ ബ്യൂറോകളും, ഉപബ്യൂറോകളും, അവയുടെ പ്രചരണ വകുപ്പുകളും നവചൈനാവാർത്താ ഏജൻസിയുടെ കേന്ദ്ര മേഖലാ ആസ്ഥാനങ്ങളും, എല്ലാ ദിനപത്രങ്ങളിലും പ്രവർത്തിയെടുക്കുന്ന സഖാക്കളുമെല്ലാം കഴിഞ്ഞ കുറച്ചു മാസങ്ങളിലെ പ്രചരണ പ്രവർത്തനത്തെ മാർക്സിസ്റ്റ്-ലെനിനിസ്റ്റ് തത്വങ്ങളുടെ അടിസ്ഥാനത്തിലും കേന്ദ്രക്കമ്മിററിയുടെ ലൈനിന്റെ അടിസ്ഥാനത്തിലും പരിശോധിക്കുമെന്നും, തങ്ങളുടെ നേട്ടങ്ങളെ വിപുലീകരിക്കുമെന്നും, തങ്ങളുടെ തെററുകൾ തിരുത്തുമെന്നും അങ്ങിനെ തങ്ങളുടെ പ്രവർത്തനം, യുദ്ധം, ഭൂപരിഷ്കരണം, പാർട്ടീസുദൃഢീകരണം, തൊഴിലാളിവർഗ്ഗപ്രസ്ഥാനം എന്നീ വമ്പിച്ച സമരങ്ങളിൽ വിജയം ഉറപ്പുവരുത്താനുംമുഴുവൻ സാമ്രാജ്യത്വ വിരുദ്ധ-ഫ്യൂഡൽ വിരുദ്ധ വിപ്ലവത്തിൽ വിജയം ഉറപ്പുവരുത്താനും സഹായകമാകുമെന്നുറപ്പിക്കുകയും ചെയ്യുമെന്നു് ഞങ്ങൾ പ്രതീക്ഷിക്കുന്നു. ഈ പരിശോധനയുടെ മുഖ്യഉത്തരവാദിത്വം എല്ലാ പ്രദേശങ്ങളിലേയും പാർട്ടീക്കമ്മിററികളുടെ പ്രചരണവകുപ്പുകളും നവചൈനാവാർത്താ ഏജൻസിയുടെ കേ

ദ്ര ആഫീസും സ്വയം ഏറ്റെടുക്കേണ്ടതും കേന്ദ്രകമ്മിററിയുടെ പ്രചരണവകുപ്പിന്നു ഈ പരിശോധനയുടെ ഫലങ്ങളെപ്പററിയുള്ള നയപരമായ റിപ്പോർട്ടുകൾ തങ്ങളുടെ സ്വന്തം പേരുകളിൽ സമർപ്പിക്കേണ്ടതുമാണു്.

*In print :*

Speech at a Conference of
Cadres in the
Shansi - Suiyuan Liberated Area

— *Chairman Mao Tsetung.*

അച്ചടിയിൽ :

ഷാൻസി-സൂയിയ്വാൻ വിമോചിതപ്രദേശത്തെ
കാഡർമാരുടെ സമ്മേളനത്തിൽ ചെയ്ത
പ്രസംഗം

— ചെയർമാൻ മാവോ സേതുങ്ങ്.